



കുർക്കുമ ദയറാ

# പ. അബ്ദൽ മശിഹാ പാത്രിയർക്കീസ് (1854–1915)

■ ഫാ. ഡോ. ബി. വർഗീസ്

"ഈ ലോകത്തിന്റെ ഏറ്റവും വലിയ പോരായ്മ, ഒരു മനുഷ്യനും അർഹതയനുസരിച്ച് ഒന്നും നൽകുന്നില്ലെന്നുള്ളതാണ്. ഒന്നുകിൽ അർഹിക്കുന്നതിനെക്കാൾ വളരെ കൂടുതൽ നൽകും; അല്ലെങ്കിൽ യോഗ്യതയനുസരിച്ചുള്ളതിനെക്കാൾ വളരെ കുറച്ചു മാത്രം"

ഗ്രീഗോറിയോസ് ബാറെബ്രായ 'നർമ്മോക്തികൾ' (Langhable Stories) എന്ന ഗ്രന്ഥത്തിൽ പറയുന്നതാണിത്. ഒരു പേർഷ്യൻ ജ്ഞാനിയെ ഉദ്ധരിച്ചുകൊണ്ട് അദ്ദേഹം പറയുന്നത് പരിശുദ്ധ അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ കാര്യത്തിൽ അക്ഷരംപ്രതി വാസ്തവമാണ്. അന്ത്യോക്യൻ സുറിയാനി സഭയുടെ ആധുനിക ചരിത്രത്തിലെ ഒരു പ്രതിസന്ധി ഘട്ടത്തിൽ നേതൃത്വം നൽകുകയും, തുർക്കികളുടെ ക്രൈസ്തവ വിരോധത്തിന് ബലിയാടാവുകയും ചെയ്ത, ആ പുണ്യപുരുഷനെതിരായി സ്വന്തം സഭാംഗങ്ങൾ തന്നെ നുണക്കഥകൾ പ്രചരിപ്പിച്ചു. കാരണം മലങ്കരയിൽ കാതോലിക്കാ സിംഹാസന സ്ഥാപനത്തിന് നേതൃത്വം നൽകിയതു മാത്രമാണ്.

തുർക്കിയിലെ കാലാത്ത് മാറായിൽ 1854–ൽ ജനിച്ച അബ്ദൽ മശിഹാ 1866–ൽ കുർക്കുമദയറായി ചേർന്നു പഠനം തുടങ്ങി. 1873–ൽ സന്യാസിയും 1875–ൽ വൈദികനുമായി, 1886–ൽ സിറിയായിലെ ബിഷപ്പായി. 1895–ൽ പാത്രിയർക്കീസായി തെരഞ്ഞെടുക്കപ്പെട്ടു. എന്നാൽ 1903 നവംബർ 10–ാം തീയതി പ്രാദേശിക ഭരണാധികാരികളുടെ വിലക്കിനെ തുടർന്ന് സ്ഥാന ഭ്രഷ്ടനായി, തുടർന്ന് 1906 ഓഗസ്റ്റ് 5–ാം തീയതി അബ്ദള്ളാ സാത്തുഫ് (1834–1915) പാത്രിയർക്കീസായി തെരഞ്ഞെടുക്കപ്പെട്ടു.

ഈ സംഭവങ്ങളുടെ പശ്ചാത്തലം ഇന്ത്യയിൽ ആർക്കും അറിവുണ്ടായിരുന്നില്ല. 1895 നും 1915 നു മിടയിൽ പതിനഞ്ച് ലക്ഷത്തോളം അർമ്മീനിയക്കാരും ഒരു ലക്ഷത്തോളം സുറിയാനിക്കാരും തുർക്കി ഭരണകൂടത്തിന്റെ ക്രൈസ്തവ പീഡനത്തിനിരയായി കൊല്ലപ്പെട്ടു. ഒട്ടോമാൻ ഭരണകൂടത്തിൽ അധികാരപരിധിയിൽപ്പെട്ട സുറിയാനിക്കാരിൽ മൂന്നിൽ രണ്ടു ഭാഗവും കൊല്ലപ്പെട്ടു.

### പീഡകൾ ആരംഭിക്കുന്നു:

പത്തൊൻപതാം നൂറ്റാണ്ടിൽ അർമ്മീനിയക്കാർ, സാമ്പത്തികമായും സാംസ്ക്കാരികമായും തുർക്കിയിൽ സ്വാധീനം ചെലുത്തിയ സമൂഹമായിരുന്നു. അവർക്ക് ഭൂരിപക്ഷമുള്ള കിഴക്കൻ തുർക്കി, കിലിക്യ എന്നിവിടങ്ങളിൽ സ്വതന്ത്രഭരണ പ്രദേശം സ്ഥാപിച്ചുകിട്ടണമെന്ന് ആവശ്യപ്പെട്ട് പ്രക്ഷോഭങ്ങൾ നടത്തി, ഇതിനെ അടിച്ചമർത്തിയതിന്റെ ഭാഗമായിട്ടാണ് അർമ്മീനിയക്കാരെയും ഇതര ക്രൈസ്തവവിഭാഗങ്ങളെയും കൊന്നൊടുക്കിയത്.

ഡയർ ബക്കീർ (ആമീദ്) ആയിരുന്നു അർമ്മീനിയൻ പ്രക്ഷോഭത്തിന്റെ പ്രഭവ കേന്ദ്രം. അടിച്ചമർത്തലിനെതിരെ

അർമ്മീനിയക്കാർ സുൽത്താന് പരാതി അയച്ചു. ഗവർണ്ണർക്കെതിരെ അന്വേഷണത്തിന് ഉത്തരവുണ്ടായി. ഡയർ ബക്കീറിലെ തുർക്കി ഗവർണർ ആവശ്യപ്പെട്ടതനുസരിച്ച്, അർമ്മീനിയക്കാരുടെ പരാതികളവാണെന്നും, ക്രിസ്ത്യാനികൾക്ക് പീഡകളൊന്നുമില്ലെന്നും അബ്ദള്ളാ ഗ്രീഗോറിയോസ് സുൽത്താന് എഴുതി, വിവരമറിഞ്ഞ, ഡയർ ബക്കീറിലെ സുറിയാനിക്കാർ അബ്ദുള്ളായെ പള്ളിയിൽ നിന്നും ഇറക്കിവിട്ടു, തുടർന്ന് അദ്ദേഹം ഫ്രഞ്ചു കോൺസുലേറ്റിൽ അഭയം തേടുകയും, സുറിയാനി കത്തോലിക്കാ (റീത്തു) സഭയിൽ ചേരുകയും ചെയ്തു. 1898-ൽ മർദ്ദീനിൽ ചേർന്ന സുറിയാനി കത്തോലിക്കാ സിനഡ് അബ്ദുള്ള ഗ്രീഗോറിയോസിനെ സിറിയയിലെ ഹോംസ്, ഹമാ മെത്രാസനത്തിന്റെ ചുമതലയേൽപ്പിച്ചു. സുറിയാനി കത്തോലിക്കാ മെത്രാനെന്ന നിലയിൽ 1898 ഒക്ടോബർ 9-ന് ഇഗ്നാത്തിയോസ് അപ്രേം റഹമാനി പാത്രിയർക്കീസിന്റെ (കത്തോലിക്കാ) തെരഞ്ഞെടുപ്പിൽ സംബന്ധിച്ചു, റഹമാനിയോടൊപ്പം 1902-ൽ റോം, ഫ്രാൻസ്, കോൺസ്റ്റാന്റിനോപ്പിൾ എന്നിവിടങ്ങൾ സന്ദർശിച്ചു. ഇതിനിടയിൽ അബ്ദൽ മശിഹാ പാത്രിയർക്കീസന്റെ ഫിർമാൻ (ഗവണ്മെന്റ് അംഗീകാരം) ഒട്ടോമാൻ ഭരണാധികാരികൾ പിൻവലിച്ചപ്പോൾ, അബ്ദുള്ള ഗ്രീഗോറിയോസ് സുറിയാനി സഭയിൽ തിരിച്ചെത്തി (1906-ൽ) എ. അത്തിയ പറയുന്നത് ശ്രദ്ധേയമാണ്: "ഇഗ്നേഷ്യസ് അബ്ദുള്ള സത്തുഫ് പാത്രിയർക്കീസിന്റെ ജീവിതം അസ്ഥിരതയുടെയും, ചാഞ്ചാട്ടത്തിന്റെയും പ്രതീകമാണ്. 1896-ൽ സുറിയാനി കത്തോലിക്കനായി അദ്ദേഹം എല്ലാവരെയും അത്ഭുതപ്പെടുത്തി, ഒൻപതുവർഷം അവിടെ നിന്ന ശേഷം, പാത്രിയർക്കീസാക്കാമെന്ന വാഗ്ദാനത്തിൽ, 1906-ൽ യാക്കോബായ സഭയിൽ തിരിച്ചെത്തി"(AZZIZ A. ATIYA 1968: 220).

"അടുത്ത പാത്രിയർക്കീസാക്കാമെന്ന് വാഗ്ദാനമുണ്ടായിരുന്നെങ്കിലും, 350 തുർക്കി പവൻ ചെലവ് ചെയ്ത് വളരെയേറെ സൂത്രങ്ങളിലൂടെ (much intrigue) ആണ് ഇത് സാധിച്ചത്" എന്ന് Fortescue എഴുതുന്നു. (Adrian Fortescue 1913 : 338-39).

1895-ൽ അബ്ദള്ളാ തുർക്കി ഗവർണ്ണർക്കനുരൂപമായി സുൽത്താന് എഴുതിയതുമായി ബന്ധിപ്പിച്ച് ചിന്തിക്കുമ്പോൾ, അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ ഫിർമാൻ ഭരണാധികാരികൾ പിൻവലിച്ചതിനു പിന്നിൽ പ്രവർത്തിച്ചത് ആരാണെന്ന് ഊഹിക്കാനാവും.



കിഴക്കൻ തുർക്കിയിൽ മർദ്ദീനിൽ അബ്ദൽ മശിഹായുടെ കബർ മുറി. (ഇടതുവശത്ത്) വലതുവശത്ത് മാർ പീലക്സീനോസ് ദൊലബാനിയുടെ കബർ (1969)

## പാത്രിയർക്കീസിന്റെ സ്ഥാന നഷ്ടം

1895-ൽ അബ്ദൽ മശിഹാ പാത്രിയർക്കീസായ സമയത്ത് ഡയർ ബക്കീറിലെ അർമ്മീനിയക്കാരെ തുർക്കികൾ കൂട്ടക്കൊല ചെയ്തു തുടങ്ങിയിരിക്കുന്നു. അർമ്മീനിയക്കാരുടെയും ഇതര ക്രൈസ്തവരുടെയും കച്ചവട സ്ഥാപനങ്ങളും വീടുകളും കൊള്ളയിടിക്കുവാനും, കൊല്ലുവാനും സ്ത്രീകളെ മാനഭംഗപ്പെടുത്തുവാനും കുട്ടികളെ അടിമകളായി വീട്ടു ജോലികൾക്കും മറ്റ് ഹീന കർമ്മങ്ങൾക്കും ഉപയോഗിക്കുവാനും, തുർക്കി പട്ടാളം കുർദു വംശജരെ ഇളക്കി വിട്ടു. അർമ്മീനിയക്കാരെയാണ് ലക്ഷ്യമിട്ടിരുന്നതെങ്കിലും സുറിയാനിക്കാരും, കൊള്ളയ്ക്കും കൂട്ടക്കൊലയ്ക്കും ഇരയായി. പുതുതായി വാഴിക്കപ്പെട്ട അബ്ദൽ മശിഹാ പാത്രിയർക്കീസ് ഡയർബക്കീറിലെത്തി തുർക്കി ഗവർണ്ണറെ (വാലി) നേരിട്ട് കണ്ട് അപേക്ഷിച്ചാൽ, സുറിയാനിക്കാരെ ഒഴിവാക്കിയേക്കുമെന്ന് അഭിപ്രായമുണ്ടായി. ഇതിനിയടയിൽ ഡയബക്കീറിലെ മെത്രാൻ അബ്ദുള്ളാ ഗ്രീഗോറിയോസ് ജനരോഷം ഭയന്ന് സിറിയായിൽ ഫ്രഞ്ച് അധിനിവേശപ്രദേശത്തേക്ക് രക്ഷപെട്ടിരുന്നു. അബ്ദൽ മശിഹാ പാത്രിയർക്കീസ് മർദീനിൽ നിന്നും എഴുപതു കിലോമീറ്റർ ദൂരത്തിലുള്ള ഡയർ ബക്കീറിലേക്ക് കഴുതപ്പുറത്ത് യാത്രതിരിച്ചു. ഡയർ ബക്കീറിൽ കൂട്ടക്കൊല നടക്കുന്നതിനാൽ അവിടെനിന്നും ഏതാനും കിലോമീറ്ററുകൾ അകലെയുള്ള ഗ്രാമത്തിലെത്തി. സുറിയാനിക്കാരനായ ഒരു യുവാവിനെ, ഗവർണർ ക്കുള്ള എഴുത്തുമായി ഡയർ ബക്കീറിലേക്ക് അയച്ചു, ഗവർണറെ കാണുവാനുള്ള സമയം ചോദിച്ചുകൊണ്ടും, പട്ടണത്തിൽ എത്താൻ പോലീസ് സംരക്ഷണം ആവശ്യപ്പെട്ടുകൊണ്ടുമുള്ള എഴുത്തായിരുന്നു അത്. ഡയർ ബക്കീർ പട്ടണത്തിലെത്തിയ യുവാവിനെ കുർദുകൾ പിടികൂടി കൊന്നു. പോക്കറ്റിൽ നിന്നും തുർക്കി പട്ടാളം

ശേഷം 35-ാം പേജിൽ



മലങ്കര ഓർത്തഡോക്സ് സഭയുടെ ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയുടെ ആഭിമുഖ്യത്തിൽ കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ നടത്തിയ വൃക്കരോഗ നിർണ്ണയ ക്യാമ്പ് പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ ഉദ്ഘടനം ചെയ്തു. പ്രിൻസിപ്പാൾ ഫാ.ഡോ. ജേക്കബ് കുര്യൻ, ഫാ. എം.ജി. കുര്യൻ, ജോഷി ജോസഫ്, മുൻ എം. പി. തോമസ് കുതിരവട്ടം, സഭാ മാനേജിംഗ് കമ്മറ്റിയംഗം ഷാജി ഏബ്രഹാം(കുവൈറ്റ്), അഡ്വ.ഡോ.ഐസക്ക് പാമ്പാടി എന്നിവർ പ്രസംഗിച്ചു.



## പ. അബ്ദുൽ മശിഹാ...

19-ാം പേജിൽ നിന്നും

എഴുത്തു കണ്ടെത്തി ഗവർണ്ണറെ ഏൽപ്പിച്ചു. തനിക്കുള്ള സന്ദേശവുമായി എത്തിയ യുവാവിനെ കൊലപ്പെടുത്തിയതിൽ അദ്ദേഹം കോപിഷ്ഠനായി. തുടർന്ന് അബ്ദൽ മശിഹായെ ഡയബക്കറിൽ സുരക്ഷയോടെ എത്തിക്കുവാൻ ഇരുപത് പട്ടാളക്കാരെ അയച്ചു. പട്ടണത്തിലെത്തിയ പാത്രിർക്കീസ് ഹൃദയ ഭേദകമായ ദൃശ്യങ്ങളാണ് കണ്ടത്. വഴിയിൽ മൃതദേഹങ്ങൾകൂടിക്കിടക്കുന്നു. "മൃതദേഹങ്ങൾക്ക് മുകളിൽകൂടി അദ്ദേഹത്തിന് നടക്കേണ്ടിവന്നു" എന്നാണ് ദൃക്സാക്ഷികൾ എഴുതിയിരിക്കുന്നത്.

പാത്രിയർക്കീസിനെ ഗവർണ്ണർ സ്വീകരിച്ചു. സുറിയാനിക്കാർക്ക് സംരക്ഷണം വാഗ്ദാനം ചെയ്തു. ഡയർബക്കീറിൽ മെത്രാനില്ലാതിരുന്നതിനാൽ, വിശ്വാസികളുടെ നിർബ്ബന്ധം മൂലം ഏകദേശം ഒരുവർഷത്തോളം, അവിടെ താമസിച്ചു. എല്ലാം നഷ്ടപ്പെട്ടവരും, മുറിവേറ്റവരും, രോഗികളും, തുർക്കികളുടെ മൃഗീയമായ പീഡകളുടെ ഫലമായി മനസ്സിന്റെ സമനില തെറ്റിയവരും അഭയം പ്രാപിച്ചത് പള്ളിയിലായിരുന്നു. തുർക്കി ഭരണാധികാരികളുടെ അടുക്കൽ പരാതി ബോധിപ്പിക്കുവാൻ ഭയമായിരുന്നതിനാൽ, വിശ്വാസികൾക്ക് പരാതികൾ നിരത്തി, ആശ്വാസം തേടാനുള്ള ഏകസ്ഥലം, പാത്രിയർക്കീസിന്റെ സന്നിധിയിൽ മാത്രമായിരുന്നു. ദിവസവും ഒരേ കഥകൾ മാത്രമേ കേൾക്കാനുള്ളു. മധ്യവയസ്കനായ വൈദികന്റെ ഭാര്യയേയും മൂന്നു പെൺമക്കളേയും കൺമുമ്പിലിട്ടു ബലാൽസംഘം ചെയ്ത ശേഷം, കഴുത്തറുത്തു കൊന്നു (വെടിയുണ്ട ലാഭിക്കുവാൻ), അദ്ദേഹം സമനിലതെറ്റി പട്ടണത്തിൽ കറങ്ങിനടന്നു. പിഞ്ചുകുഞ്ഞുങ്ങളെ അമ്മമാരുടെ കയ്യിൽ നിന്നും പിടിച്ചു വാങ്ങി നിലത്തടിച്ചോ, മതിലിൽ എറിഞ്ഞോ കൊന്നു.

നാല്പത്തി അഞ്ചു വയസ് മാത്രം പ്രായമുണ്ടായിരുന്ന അബ്ദൽ മശിഹാ പാത്രിയർക്കീസിന് സഹിക്കാവുന്നതിനപ്പുറമായിരുന്നു ഈ വാർത്തകൾ. തുടർന്ന് അദ്ദേഹത്തിന് ഉറങ്ങുവാൻ സാധിക്കാതെ വന്നുവത്രെ. ഉറങ്ങുവാനുള്ള മരുന്നുകൾ ലഭ്യമല്ലാത്ത അക്കാലത്ത് വൈദ്യന്മാർ വിധിച്ചത് വീഞ്ഞ് കുടിക്കുവാനാണ്. അബ്ദൽ മശിഹാക്ക് ഭ്രാന്തായിരുന്നുവെന്നും, മദ്യപാനിയായിരുന്നുവെന്നും സഭാ വഴക്കിനിടയിൽ പാത്രിയർക്കീസ് വിഭാഗം പറഞ്ഞു പരത്തിയതിന്റെ പശ്ചാത്തലം ഇതാണ്.

തുടർന്ന് 1903-ൽമർദീനിലെ പ്രാദേശിക ഭരണാധികാരികളിൽ നിന്നും ആരോ വിലക്ക് നേടി അബ്ദൽ മശിഹായെ സ്ഥാനഭ്രഷ്ടനാക്കി, (നവംബർ 10, 1903). 2012 ൽ തുറബ്ദീൻ സന്ദർശിച്ചപ്പോൾ അബ്ദൽ മശിഹായെ സിനഡ് കൂടി മുടക്കിയെന്ന വാർത്ത കളവാണെന്ന് സുറിയാനിക്കാരനായ ഒരു റമ്പാൻ ഈ ലേഖകനോട് നേരിട്ടു പറഞ്ഞു.

അധികാരികളുടെ വിലക്കിനെ തുടർന്ന് അബ്ദൽ മശിഹാ പല ദയറാകളിലും മാറി താമസിച്ചു. അദ്ദേഹത്തെ മിക്ക ദയറാകളും പാത്രിർക്കീസായി തന്നെ സ്വീകരിച്ചുവെന്നും, സ്ഥാനനഷ്ടത്തിനുശേഷം അദ്ദേഹം പട്ടം കൊടുത്ത ഒരു വൈദികനെ ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് മേൽപട്ടക്കാരനാക്കിയെന്നും മേൽപ്പറഞ്ഞ റമ്പാച്ചൻ പറയുകയുണ്ടായി.

ദയറാകളിൽ മാറിമാറി താമസിക്കുന്നതിനിടയിൽ, നിസിബിസിനടുത്തുള്ള മാർ ഔഗേന്റെ ദയറായിലെത്തി. അവിടെ വച്ച് ഔഗേൻ റമ്പാനെ (പിന്നീട് ഔഗേൻ ബാവാ) പരിചയപ്പെട്ടു. ഇന്ത്യയിലേക്ക് പോകുവാനുള്ള നിർദ്ദേശം ഔഗേൻ റമ്പാന്റേതായിരുന്നുവെന്നാണ് വാർത്ത.

1912 ജൂൺ 5-ന് അബ്ദൽ മശിഹാ ബോംബെയിലെത്തി. തുടർന്നുള്ള സംഭവങ്ങൾ എല്ലാവർക്കും അറിവുള്ളവയാണ്. 1913 മാർച്ച് 3-ാം തീയതി തിരികെപ്പോയി, അർമ്മീനിയൻ കൂട്ടക്കൊലയുടെ മൂർദ്ധന്യാവസ്ഥയിലാണ് അദ്ദേഹം നാട്ടിലെത്തിയത്. കത്തോലിക്കരുടെ സ്ഥാപനങ്ങളിൽ ഉൾപ്പെടെ പലയിടത്തും താമസിച്ച ശേഷം മർദ്ദീനിലെ കുർക്കുമ ദയറായിലെത്തി 1915-ൽ കാലം ചെയ്തു.

### അബ്ദൽ മശിഹായുടെ കബറിടം

2012 ഏപ്രിൽ തുറബ്ദീനിലെ മിക്ക സ്ഥലങ്ങളും സന്ദർശിച്ച കൂട്ടത്തിൽ, മർദ്ദീനിലെ കുർക്കുമ ദയറായിൽ ഈ ലേഖകൻ നാലു ദിവസം താമസിച്ചു. പ്രധാന ദേവാലയത്തിന്റെ പുറത്ത് വലത്തുവശത്തായിട്ടാണ് പാത്രിയർക്കീസന്മാരുടെ കബർമുറി (ബേസ്കാദീശെ), ചാപ്പൽപോലെയുള്ള മുറിയിൽ ഏഴുകബറുകളാണ് ഉള്ളത്. ഇരുവശത്തും മൂന്നു വീതവും, കിഴക്കെഭിത്തിയോടു ചേർന്ന് ഒരെണ്ണവും. കുഴികളിൽ അടക്കുന്ന രീതിയല്ല ഇവിടെ. ഭിത്തിയിൽ നിന്നും തള്ളി നിൽക്കുന്ന മൂന്നടിയിൽ കൂടുതൽ വീതിയുള്ള തൂണുകൾക്കിടയിൽ മൃതദേഹം കസേരയിൽ ഇരുത്തി. തുറന്നവശവും മുകൾഭാഗവും കെട്ടിയടക്കുന്ന പതിവാണുള്ളത്. കബറുകൾ വീണ്ടും ഉപയോഗിക്കുന്ന രീതിയാണ് ഇവിടെയുള്ളത്. ഇടതുവശത്ത് ഭിത്തിയോടു ചേർന്നുള്ള ഒന്നാമത്തെ കബറാണ്. പ. അബ്ദൽ മശിഹായുടേത്. രണ്ടമത്തെ കബറിൽ 1969-ൽ കാലം ചെയ്ത പീലക്സീനോസ് ദൊലബാനിയേയും, വലത്തുവശത്ത് ഏറ്റവും കിഴക്കെയറ്റത്തെ കബറിൽ പത്രോസ് പാത്രിയർക്കീസിനെയും അടക്കിയിരിക്കുന്നു. അബ്ദൽ മശിഹായുടെ കബറിൽ പേര് എഴുതിയിട്ടില്ല. എന്നാൽ അത് അദ്ദേഹത്തിന്റെ കബർ ആണെന്ന് ഡോ. ജോർജ് കിറാസും, ദയറായിലെ റമ്പാനും സാക്ഷ്യപ്പെടുത്തി.

കുർക്കുമദയറായിൽ അടക്കപ്പെട്ട അവസാനത്തെ പാത്രിയർക്കീസ് പ. അബ്ദൽ മശിഹായാണ്. അബ്ദള്ളാപാത്രിയർക്കീസിന്റെ കബറിടം യെരുശലേമിലും ഏലിയാസ് തൃതീയന്റേത് മഞ്ഞിനിക്കരയിലും, അപ്രേം പാത്രിയർക്കീസിന്റേത് സിറിയായിലെ ഹോംസിലുമാണ്. 1924-ൽ തുർക്കികൾ ഏലിയാസ് തൃതീയൻ പാത്രിയർക്കീസിനെ കുർക്കുമ ദയറായിൽ നിന്നും ഇറക്കിവിട്ടതിനുശേഷം, പാത്രിയർക്കീസന്മാർ അവിടെ ആസ്ഥാനമാക്കിയിട്ടില്ല.

സുറിയാനിക്കാർക്ക് കഴിഞ്ഞ നൂറു വർഷങ്ങൾക്കിടയിൽ സമാധാനമുണ്ടായിട്ടില്ല. നീതിമാനും പരിശുദ്ധനുമായ അബ്ദൽമശിഹായോട് കാണിക്കുന്ന അനാദരവ് ഇതിനുള്ള കാരണങ്ങളിൽ ഒന്നായിരിക്കണം. കഴിഞ്ഞ പത്തു വർഷത്തിനിടയിൽ സിറിയായിൽ മൂന്നു തവണയും, ലെബനോനിൽ രണ്ടുതവണയും, തുർക്കിയിലെ തുറബ്ദീനിൽ ഒരു തവണയും സന്ദർശനം നടത്തുവാൻ എനിക്കിടയായി. സുറിയാനി സഭയുടെ കഴിഞ്ഞ നൂറുവർഷത്തെ ചരിത്രത്തെ സംബന്ധിച്ച പല വിവരങ്ങളും മനസ്സിലാക്കാനിടയായി. ആധുനിക കാലത്ത് സുറിയാനി സഭയിലെ മെത്രാന്മാർക്കിടയിലുണ്ടായ ഭിന്നതകളെപ്പറ്റിയും പല വിവരങ്ങളും നേരിട്ടു മനസ്സിലാക്കുവാൻ സാധിച്ചു. മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങളുമായി സംസാരിക്കരുതെന്ന്, ഡമാസ്ക്കസിൽ തന്റെ ആസ്ഥാനത്തെ റമ്പാന്മാർക്ക് സാഖാ പ്രഥമൻ കർശനമായ നിർദ്ദേശം നൽകിയിരുന്നു. അവർക്കിടയിലെ ഭിന്നതകൾ മലങ്കര സഭാംഗങ്ങൾ മനസ്സിലാക്കാതിരിക്കാനായിരുന്നു ഇത്. ■